

സ്റ്റാഫ് ലേഖകൻ

# പുതിയപുസ്തകങ്ങൾ













## ഭൂമിയുടെ നിലവിളി

പി. സുരേന്ദ്രന്റെ ഒമ്പതു കഥകൾ. സ്വന്തം മനസ്സിന്റെ തട്ടകത്ത് ഒതുങ്ങിനിൽക്കുന്ന ഒരു കഥാകാരനല്ല സുരേന്ദ്രൻ. ഈ യുവാവിന്റെ കഥാഭാവന ജീവിതത്തെ വരിഞ്ഞു വർഗ്ഗ ദൗത്യം ഏറ്റെടുക്കുന്നു. ഈ സമാഹാരത്തിലെ ഏറ്റവും നല്ല കഥ 'ഭൂമിയുടെ നിലവിളി' തന്നെ.

പ്രസാ: മൾബറി ബുക്സ്, കോഴിക്കോട്

വില: 15.00

## അങ്കണം കഥകൾ

അങ്കണം സംസ്കാരികവേദി പുറത്തിറക്കിയ ഒരു കഥാ സമാഹാരം. എബ്രഹാം മാത്യു, അംബികാസുതൻ മാങ്ങാട്, പി.ആർ. ഹരികുമാർ, അബു ഇരിങ്ങാട്ടിരി, കെ. ഉഷ, വത്സലൻ വാതുശ്ശേരി, ശിഹാബുദ്ദീൻ പൊയ്ത്തും കടവ്, വി. വിനയകുമാർ, എൻ. രാജൻ, ഗീത വി. നായർ, ഇ.പി. സുഷമ, ടി.പി. വേണുഗോപാലൻ, കെ.ആർ. ജോൺസൺ, പ്രഭാവതി, മുരളീധരൻ ചെമ്പ, ചന്ദ്രൻ പൂക്കോട്, ഫാസിൽ എന്നിവരാണ് കഥാകൃത്തുകൾ. ഇവരിൽ പലരും ഇതിനകം തന്നെ നല്ല കഥകൾ എഴുതിയിട്ടുള്ളവരാണ്. നാളത്തെ നല്ല മലയാളകഥ ഇവരിൽ നിന്നാണ് ഇനിക്കേണ്ടത്. ഈ സമാഹാരത്തിലൂടെ കടന്നുപോകുമ്പോൾ നമ്മുടെ ഏറ്റവും പുതിയ കഥയുടെ ശക്തിയും അശക്തിയും മനസ്സിലാക്കാൻ കഴിയും.

പ്രസാ: അങ്കണം പബ്ളിക്കേഷൻസ്, കേട്ടപ്പുറം, തൃശൂർ

വില: 18.00

## അഗ്നിസ്തോകം

വിപ്ളവകാരിയായിരുന്ന ശങ്കരൻകുട്ടി എന്ന ചെറുപ്പക്കാരൻ സമൂഹത്തിന്റെ സ്വാർത്ഥതാല്പര്യങ്ങൾക്ക് മുമ്പിൽ തകർന്നുവീഴുന്നതാണ് ഈ നോവലിന്റെ പ്രമേയം. ആദർശശാലികൾക്ക് ചുമക്കേണ്ടി വരുന്ന നിരാശയെപ്പറ്റിയാണ് ദുർബ്ബലമായ കാല്പനിക ശൈലിയിൽ നോവലിസ്റ്റ് വിവരിക്കുന്നത്. വട്ടപ്പാറ രവിയുടെ രണ്ടാമത്തെ നോവലാണിത്. ഈ നോവലിന്റെ താളുകൾ ഒരുക്കിയിരിക്കുന്നത് വളരെ അശ്രദ്ധമായിട്ടാണ്.

അഗ്നിസ്തോകം

ഗ്രന്ഥ: വട്ടപ്പാറ രവി

വിത: നാഷനൽ ബുക്ക്സ്റ്റാൾ

വില: 25.00

## മണ്ണ്

സതീഷ് ബാബു പയ്യന്നൂരിന്റെ ഈ നോവൽ പഴയ ചിറയ്ക്കൽ താലൂക്കിലെ ഇരിക്കൂർ ഫർക്കയിൽ നടന്ന സമരങ്ങളെപ്പറ്റിയാണ്. മണ്ണിന്റെ യഥാർത്ഥ ഉടമകളായ മനുഷ്യരും ജന്മിവർഗ്ഗവുമായുള്ള പോരാട്ടവും സമരവും ഇതിൽ അവതരിപ്പിച്ചിരിക്കുന്നു. രാഷ്ട്രീയ പ്രസ്ഥാനത്തിന്റെയും സമര പ്രസ്ഥാനത്തിന്റെയും ശക്തിയും ധീരതയും വിളിച്ചറിയിക്കാനുള്ളതെല്ലാം ഇതിലുണ്ടെങ്കിലും ഈ നോവൽ കലാത്മകമല്ല. ഈ വകയിൽപ്പെട്ട എഴുത്തിന്റെ സകലവിധ ദൗർബല്യങ്ങളും ഈ നോവലിനെയും ബാധിച്ചിട്ടുണ്ട്. ഇ.എം.എസ് തന്റെ അവതാരികയിൽ ഇങ്ങനെ രേഖപ്പെടുത്തുന്നു: "മറ്റെല്ലാ ചരിത്രനോവലുകളിലുമെന്നപോലെ ഇതിലും യഥാർത്ഥമനുഷ്യരെയും കല്പിതകഥാപാത്രങ്ങളെയും വേർതിരിച്ചറിയുന്നത് എളുപ്പമല്ല. അവരെ വേർതിരിക്കുന്നതിന് വേണ്ടിയുള്ള ശ്രമം നടത്തേണ്ടുന്നയാവശ്യവുമില്ല. എന്തുകൊണ്ടെന്നാൽ, ഇതിൽ പ്രത്യക്ഷപ്പെടുന്ന വ്യക്തികളിൽ ആരെല്ലാം കല്പിത കഥാപാത്രങ്ങളായാലും അവരെല്ലാം ചേർന്ന ഇരിക്കൂർ കർഷകപ്രസ്ഥാനമെന്ന പ്രധാനകഥാപാത്രം ജീവിച്ചിരിക്കുന്ന ഒരു പ്രതിഭാസമാണ്."

മണ്ണ്

ഗ്രന്ഥ: സതീഷ് ബാബു പയ്യന്നൂർ

പ്രസാ: ചിന്ത പബ്ളിഷേഴ്സ്, തിരുവനന്തപുരം.

# പുതിയ കഥാകൃത്തുക്കളിൽ ശ്രദ്ധേയൻ



ഏറ്റവും പുതിയ കഥാകൃത്തുക്കളുടെ ഇടയിലെ അറിയപ്പെടുന്ന കഥാകാരനാണ് പി. സുരേന്ദ്രൻ. മൂന്ന് കഥാസമാഹാരങ്ങളും ഒരു നോവലും പുറത്തിറങ്ങിയിട്ടുണ്ട്. സാഹിത്യത്തിന്റെ എല്ലാ മേഖലകളിലും താല്പര്യമുള്ള ഈ യുവ കാഥികൻ 1988-ൽ കേരള സാഹിത്യ അക്കാദമിയുടെ സഹായത്തോടെ കർണ്ണാടകത്തിലെ ദേവദാസി സമ്പ്രദായത്തെ ക്കുറിച്ച് പഠനം നടത്തിയിട്ടുണ്ട്. കൂടല്ലൂരിലെ ഒരു പ്രൈമറി സ്കൂളിൽ അദ്ധ്യാപകനാണ് സുരേന്ദ്രൻ.

സുരേന്ദ്രന്റെ ആദ്യകഥാസമാഹാരത്തിന് എഴുതിയ അവതാരികയിൽ പ്രശസ്ത കവിയും സാഹിത്യചിന്തകനുമായ സച്ചിദാനന്ദൻ ഇങ്ങനെ രേഖപ്പെടുത്തിയിരുന്നു: "ഏടനകളുടെ ചുഴികളിൽപ്പെട്ടു ചോരയൊലിക്കുന്ന മനുഷ്യവ്യക്തികളെ ചിലപ്പോൾ കാരുണ്യത്തോടെ, ചിലപ്പോൾ നർമ്മബോധത്തോടെ, മറ്റു ചിലപ്പോൾ താദാത്മ്യപ്രാപ്തിയുടെ ഞെട്ടലോടെ നോക്കി കണ്ട് കാവ്യാത്മകമായി അവതരിപ്പിക്കുന്നതിൽ നിന്നാണ് എക്കാലവും ഉത്തമകഥകൾ പിറവികൊണ്ടിട്ടുള്ളത്. ഈ യുവകഥാകൃത്ത് തീർച്ചയായും ആ മാർഗ്ഗത്തിലാണ്. അതുകൊണ്ടാണ്... അനുഭവപരവും ഭാഷാപരവുമായ സ്വാത്മപ്രാപ്തിയിലേക്ക് ഈ കഥാകൃത്ത് മുന്നേറുക തന്നെ ചെയ്യുമെന്ന് പ്രതീക്ഷിക്കാൻ ഞാൻ ധൈര്യപ്പെടുന്നത്."

752





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

കുടിക്കാനായി ഒരു ഗ്ളാസ്സ് ശുദ്ധജലം എൻെറ അടുത്തു കൊണ്ടുവച്ചിരുന്നു. എൻെറ പേനയിലെ മഷി തീർന്നതുകൊണ്ടു മഷി നിറച്ചിട്ടാവാം വെള്ളം കുടിക്കുന്നതെന്നു ഞാൻ കരുതി. പേനയിൽ മഷി ഒഴിച്ചിട്ട് മഷിക്കുപ്പി മാററിവയ്ക്കുന്ന വേളയിൽ എങ്ങനെയോ ഒരുതുള്ളി മഷി വെള്ളത്തിലേക്കു വീണു. അതോടെ ഞാൻ ഗ്ളാസ്സിലേക്കു നോക്കുകയായി. എന്തൊരു ആകർഷകമായ കാഴ്ച! നീലനിറമാർന്ന ഒരു വക്രരേഖ ക്രമേണ താഴത്തേക്കു ഇഴഞ്ഞുതുടങ്ങി. പിന്നീട് പല വക്രരേഖകൾ. എല്ലാംകൂടി ഏതാനും നിമിഷങ്ങൾ കൊണ്ടു കെട്ടുപിണഞ്ഞു. ഏതു കലാകാരൻ വിചാരിച്ചാലും നിർമ്മിക്കാനാവാത്ത 'ഡിസൈൻ.' അല്പം കഴിഞ്ഞപ്പോൾ രേഖകൾ പടർന്നുതുടങ്ങി. എല്ലാം ഒരുമിച്ചുചേർന്നു. ഒന്നുരണ്ടു നിമിഷം കൊണ്ട് ജലം ഇളംനീലനിറമായി. ശുദ്ധജലത്തിന് എത്ര ഭംഗി ഉണ്ടായിരുന്നുവോ അതിൻെറ നൂറിരട്ടി ഭംഗിയുണ്ടായി ആനീല ജലത്തിന്. വേറെ വെള്ളം കുടിക്കേണ്ടതില്ല, അത് അങ്ങനെതന്നെയിരുന്നു കണ്ണിന് ആഹ്ളാദം പകരട്ടെയെന്നു ഞാൻ തീരുമാനിച്ചു. ഇതിനു ശേഷമാണ് ഞാൻ കെ.കെ. സുധാകരൻെറ 'കാലൊച്ചയില്ലാതെ' എന്ന ചെറുകഥ വായിച്ചത്. (മാതൃഭൂമി ആഴ്ചപ്പതിപ്പ്) അതിലും കണ്ടു ഒരു നീലരേഖയുടെ വക്രഗതിയാർന്ന സഞ്ചാരം. ഒരു രേഖയല്ല, പല രേഖകൾ. എല്ലാംകൂടി ഒരുമിച്ചുചേർന്ന് രതിയുടെ ആനീല വർണ്ണം. നിഷ്കളങ്കതയും നിരപരാധിയുമായ ഒരു പെൺകുട്ടിക്ക് പ്രേമലേഖനം കിട്ടുന്നതായി ആദ്യത്തെ പ്രസ്താവം. പിന്നീടു തുടർച്ചയായി ലഭിക്കുന്ന കത്തുകൾ യാഥാർത്ഥ്യങ്ങളാവാം, ഭ്രമാത്മകമായ മനസ്സിൻെറ തോന്നലുകളാവാം. ആദ്യം ഒരു പെൺകുട്ടിയിൽത്തന്നെ ദ്വന്ദ്വഭാവം. താൻ സ്നേഹിക്കുന്ന അച്ഛനമ്മമാരുടെ മകൾ ഒന്ന്. രണ്ടാമത്തേത് സ്വന്തം കാമോത്സുകതയെ അവരിൽനിന്നു മറച്ചുവയ്ക്കുന്ന കാമുകി. മകൾക്ക് ആദ്യമൊക്കെ പ്രാധാന്യം. പിന്നീട് പിന്നീട് കാമുകിക്കു പ്രാധാന്യം. അതു കൈവരുമ്പോൾ മകളെന്ന ഭാവം അപ്രത്യക്ഷമാകുന്നു. ബാഹ്യാവയവങ്ങളിൽ കേന്ദ്രീകരിച്ച ലൈംഗികത്വം ഇല്ലിവിടെ. ആന്തരമായ ഒരു ലോലവികാരമേയുള്ളു. ആനീലരേഖയാണത്. അത് ഋജുവായും വക്രമായും ഒഴുകുന്നു. ഒടുവിൽ പല രേഖകളുമായി ഒരുമിച്ചു ചേർന്നു രതിയുടെ ഇളം നീലവർണ്ണമായി പരിണമിക്കുന്നു. രതി എന്ന വാക്ക് ഞാൻ ഉപയോഗിച്ചെങ്കിലും അതിനെയും അതിശയിച്ച ഒരവസ്ഥയാണ് ഇവിടെയുള്ളത്. കഥയ്ക്ക് ആകെയുള്ള സന്ദിഗ്ദ്ധാർത്ഥത പെൺകുട്ടിയുടെ മനസ്സിൻെറ ഭ്രമാത്മകതയെ സൂചിപ്പിക്കുന്നു.

## ചോദ്യം, ഉത്തരം

"നിങ്ങൾ സ്ത്രീകളെ കുററം പറയുന്നതു പ്രായംകൂടിയ കാലത്തെ സെക്സ് റിപ്രെഷൻ കൊണ്ടല്ലേ?"

"ഈ ചോദ്യത്തിന് ഉത്തരം പറയാൻ പ്രയാസമുണ്ട്. യഥാർത്ഥത്തിൽ അങ്ങനെയൊരു നിരോധമുണ്ടെങ്കിൽ അത് അബോധാത്മകമായിരിക്കും. അബോധാത്മകമായത് ഞാനെങ്ങനെ അറിയും? പിന്നെ ഞാനങ്ങനെ സ്ത്രീകളെ കുററം പറയാറില്ല. സ്ത്രീയെ മാനദണ്ഡമാക്കി പുരുഷനെയും പുരുഷനെ മാനദണ്ഡമാക്കി സ്ത്രീയെയും അളക്കരുത്. സ്ത്രീയെ അവളുടെ സ്വതസ്സിദ്ധമായ മേന്മ കൊണ്ടളക്കണം. പുരുഷനെയും അങ്ങനെതന്നെ. ഭർത്താവു കൊടുക്കുന്ന തുച്ഛമായ പണം കൊണ്ടു കുടുംബ ബജററ് തയ്യാറാക്കി വീട്ടിലെ കാര്യങ്ങൾ ഭംഗിയായി നടത്തുന്ന സ്ത്രീ, ഭരിക്കാനറിയാതെ നാടു നശിപ്പിക്കുന്ന ഏതു പ്രധാനമന്ത്രിയെക്കാളും കേമത്തമുള്ളവളാണ്."

[മുകളിലെഴുതിയ ചോദ്യം എനിക്കു നേരിട്ടു അയച്ചതല്ല. പ്രശസ്തനായ ഹാസ്യകവി ചെമ്മനം ചാക്കോയോട് സിവിൽ സപ്ളൈസ് ഡിപ്പാർട്ട്മെൻറിലെ ഒരുദ്യോഗസ്ഥ എന്നെക്കുറിച്ചു പറഞ്ഞ ഒരഭിപ്രായം ചോദ്യരൂപത്തിലാക്കിയതാണ് ഞാൻ.]

## എന്നാണ്?

വേശ്യകൾക്കാണു ചാരിത്രശാലിനികളെക്കാൾ കാരുണ്യമുള്ളത് എന്ന സത്യം തെളിയിക്കുന്നു മോപസാങ്ങിൻെറ 'ബൂൽ ദ സീഫ്' എന്ന ചെറുകഥ. (Boule-de-Suif.) ഫ്രാങ്കോ-പ്രഷൻ യുദ്ധത്തിൻെറ പശ്ചാത്തലത്തിൽ രചിച്ച ഇക്കഥ മനോഹരമാണ്. ജർമ്മൻ പട്ടാളത്തിലെ ചില ഉദ്യോഗസ്ഥന്മാർ മററു ചില യാത്രക്കാരുമായി റുവാങ് (Rouen) പട്ടണത്തിൽനിന്നു പോകുകയാണ്. അവരുടെ കൂട്ടത്തിൽ ബൂൽ ദ സീഫ് എന്ന വേശ്യയുമുണ്ട്. അവളുടെ കൈയിൽ മാത്രമേ ആഹാരമുള്ളു. മററു യാത്രക്കാർ വിശന്നു പൊരിയുന്നതുകണ്ട് വേശ്യ താൻ കൊണ്ടുവന്ന ഭക്ഷണസാധനങ്ങൾ അവർക്കും കൊടുത്തു. ആഹാരമൊക്കെക്കഴിഞ്ഞതിനുശേഷം യാത്ര ആരംഭിക്കേണ്ടതാണ്. പക്ഷേ വേശ്യ തനിക്കു വഴങ്ങിയെങ്കിലേ മുന്നോട്ടു പോകാനൊക്കൂ എന്നായി ജർമ്മൻ സൈനികോദ്യോഗസ്ഥൻ. ആദ്യം വേശ്യയെ പുച്ഛിച്ചിരുന്ന യാത്രക്കാർ അവളുടെ ഭക്ഷണസാധനങ്ങൾ കഴിച്ചതിനുശേഷം ദയയോടെ അവളെ നോക്കിത്തുടങ്ങിയതാണ്. ജർമ്മനുദ്യോഗസ്ഥൻ യാത്ര തുടരാൻ സമ്മതിക്കില്ലെന്നു കണ്ടപ്പോൾ അവർ അവളെ ഉപദേശിച്ചു അയാൾക്കു വിധേയയാകാൻ. വേഴ്ച കഴിഞ്ഞപ്പോൾ വണ്ടി മുന്നോട്ടുപോയി. അതിനുശേഷം വേശ്യയെക്കൊണ്ട് യാത്രക്കാർക്ക് ഒന്നും നേടാനായില്ല. അതുകൊണ്ട് അവർ അവളെ വീണ്ടും പുച്ഛിച്ചു. ബൂൽ ദ സീഫ് വണ്ടിയുടെ മൂലയിലിരുന്നു കരഞ്ഞു. കന്യാസ്ത്രീകളും ജനാധിപത്യവാദികളും ഇടത്തരക്കാരും പ്രഭുക്കന്മാരും ഉള്ള ആ യാത്രക്കാരുടെ സമൂഹം അന്നത്തെ സമുദായത്തിൻെറ ഒരു പരിച്ഛേദമാണ്. അതിൻെറ കാപട്യത്തെയാണ് മോപസാങ് പരിഹസിച്ചത്.

കെ.പി.രാമനുണ്ണിയുടെ "വിധാതാവിൻെറ ചിരി" എന്ന ചെറുകഥയിൽ (കലാകൗമുദി) ഒരു വേശ്യയുടെ കാരുണ്യവും സമുദായത്തിൻെറ കാപട്യവും ചിത്രീകരിച്ചിരിക്കുന്നു. സദാചാരസമിതിയിലെ നേതാവ് വേശ്യയെ പ്രാപിച്ചവനാണെങ്കിലും ഒരു യുവാവുമായി അവൾ വേഴ്ച തേടുന്നത് അയാൾക്കിഷ്ടമില്ല. ഒരു മാന്യസ്ത്രീയെ വിവാഹം കഴിക്കാൻ തീരുമാനിച്ചിരിക്കുകയാണ് ആ യുവാവ്. വിവാഹദിനവും ഉറപ്പിച്ചുകഴിഞ്ഞു. എങ്കിലും

...പ്രചാരസമിതിക്കാരൻ വേശ്യയുടെയും ...വിന്റെയും വിവാഹം ബലാൽക്കാരമായി നടത്തി. ചെറുപ്പക്കാരന്റെ നൈരാശ്യവും ദുഃഖവും മനസ്സിലാക്കിയ വേശ്യ അയാളെ പറഞ്ഞയച്ചു. അങ്ങനെ തന്നെ രക്ഷിച്ചവളെ അയാൾ തെറിവിളിച്ചിട്ടാണ് അവിടംവിട്ടു പോയത്.

നൃശംസതയുള്ളവർക്കു രാമനുണ്ണി മോപസാങ്ങിന്റെ കഥയിലെ ഇമേജുകൾക്കു മാററം വരുത്തിയിട്ടേയുള്ളു എന്നുപറയാം. എനിക്കു നൃശംസതയുണ്ടെങ്കിലും ഞാനങ്ങനെ പറയുന്നില്ല. പക്ഷേ ഫ്രഞ്ചെഴുത്തുകാരന്റെ വിശ്വവിഖ്യാതമായ കഥ പല പരിവൃത്തി വായിച്ച എനിക്ക് മലയാളമെഴുത്തുകാരന്റെ കഥ ഒരു നേരിയ ചലനംപോലുമുളവാക്കിയില്ല എന്നു പറയേണ്ടിയിരിക്കുന്നു. എന്നാണ് നമുക്ക് തികച്ചും മൗലികമായ ഒരു കഥ കിട്ടുക!

## ചോദ്യം ഉത്തരം

"വേശ്യാവൃത്തിയെ താങ്കൾ അംഗീകരിക്കുന്നോ?"

"വിശപ്പുള്ള പത്തുപേർക്ക് ഒരേസമയം ഭക്ഷണം വിളമ്പിക്കൊടുത്തു സ്ത്രീ അവരുടെയെല്ലാം വിശപ്പു മാററുന്നു. അവൾ തന്നെ അവരുടെ വേറൊരു വിശപ്പുകൂടി മാററിയാൽ അതിനെ അത്ര കണ്ടു പുച്ഛരിക്കേണ്ടതുണ്ടോ?"

"വേശ്യയുടെയും കുലീനയുടെയും പ്രവൃത്തികൾക്കു തമ്മിൽ എന്താണു വ്യത്യാസം?"

"സായ്പ് നല്കിയ ഉത്തരമെഴുതാം."

"A prostitute is a woman who does the same thing for a living that other women do for pleasure."

"അഫ്റോഡിസിയക് എന്നാൽ എന്താണ്?"

"കാമോദ്ദീപനൗഷധം എന്ന് അർത്ഥം. പലർക്കും പലതാണ് അത്തരം ഔഷധങ്ങൾ. അശ്വഗന്ധം (അമുക്കുരം) ഇത്തരമൊരു ഔഷധമാണെന്നു ചിലർ പറയുന്നു. ചില സ്ത്രീകൾക്കു നൂറുരൂപയുടെ നോട്ടു കെട്ടുകൾ അഫ്റോഡിസിയക് ആണത്രേ. തരുണി, എഴുത്തുകാരനെ അയാളുടെ രചനകളുടെ പേരിൽ പ്രശംസിച്ചാൽ അയാൾക്കത് കാമോദ്ദീപനൗഷധമാകുമെന്നു സൊൾ ബെലോ എന്ന നോവലിസ്ററ് പറഞ്ഞിട്ടുണ്ട്."

[ചോദ്യങ്ങൾ എല്ലാം സ്വന്തം]

## ഇന്ത്യയെ വില്ക്കാനുണ്ട്

ഇംഗ്ളണ്ടിനെസ്സംബന്ധിച്ച ഇന്ത്യാക്കാരന്റെ അനുഭവങ്ങളെ ആവിഷ്കരിക്കുന്ന പല നോവലുകളും ഉണ്ടായിട്ടുണ്ട്. ജി.ഡി. ദേശാനിയുടെ All About H. Hatterr എന്ന നോവലിനെ ററി.എസ്. എല്യററ് പോലും വാഴ്ത്തി. ജോർജ്ജ് ലാമിങ്ങിന്റെ The Emmigrants നയ്പോളിന്റെ The Emigma of Arrival എന്നീ കൃതികൾ ബാർബഡോസിലും ട്രിനിഡഡിലും ജനിച്ചവർക്ക് ഇംഗ്ളണ്ടിലുണ്ടാകുന്ന അനുഭവങ്ങളെ പ്രതിപാദിക്കുന്നു. റുഷ്ദിയുടെ The Satan ic Verses ബ്രിട്ടനിലെ കുടിയേററക്കാരന്റെ അനുഭവങ്ങളെ അവിദഗ്ദ്ധമായി ചിത്രീകരിക്കുന്ന നോവലാണ്. ദേശാനിയുടെ നോവലിനെ റുഷ്ദിയുടെ നോവലിന്റെ 'മുൻഗാമി'യായി കരുതാം. ഗ്രാമ്യവും പ്രകടനാത്മകവും വിലക്ഷണവുമായ ഇംഗ്ളീഷ് ഭാഷ കരുതിക്കൂട്ടി പ്രയോഗിച്ച് ദേശാനി ബ്രിട്ടീഷ് ഇംപീരിയലിസത്തെ പരിഹസിക്കുന്നു. വായിക്കാനെടുത്താൽ താഴെ വയ്ക്കാൻ തോന്നാത്ത നോവലാണ് അത്. റുഷ്ദി അതിനെ മാതൃകയാക്കി എഴുതിയ The Satanic Verses തികഞ്ഞ വൈരസ്യമാണ് വായനക്കാർക്ക് ഉളവാക്കുന്നത്. വിദ്വേഷത്തിന്റെ നാദമാണ് നോവലിലാകെ. ബ്രിട്ടീഷ് പ്രധാനമന്ത്രി താച്ചറെ മിസ്സിസ് ടോർച്ചർ, മാഗ്ഗി ബിച്ച്, റെഡ് റൈഡിങ് ഹുഡ്ഡിലെ ചെന്നായ് അമ്മൂമ്മ എന്നൊക്കെ വിളിക്കുന്ന റുഷ്ദിക്ക് ശത്രുതയല്ലാതെ വേറെ എന്താണുള്ളത്? ഇന്ത്യൻ പ്രധാനമന്ത്രിയെ ഏയർ ലൈൻ പൈലററ് എന്നാണ് അദ്ദേഹം വിളിക്കുക. ഞാൻ രാജീവ്ഗാന്ധിയുടെ ആരാധകനല്ല. പക്ഷേ കരുതിക്കൂട്ടി ഒരാളെ ആക്ഷേപിക്കാമോ? ചലച്ചിത്രതാരം അമിതാഭ്ബച്ചനെക്കുറിച്ച് അദ്ദേഹം എഴുതിയിരിക്കുന്നതെല്ലാം അസഭ്യമാണ്. ശതാബ്ദങ്ങളായി മനുഷ്യർ ആരാധിക്കുന്ന ആചാര്യന്മാരെ റുഷ്ദി എങ്ങനെ ആക്ഷേപിക്കുന്നു എന്നത് ഞാൻ വീണ്ടും എഴുതേണ്ടതില്ല.

> ബ്രസാവുകളെ ഞാൻ വെട്ടിച്ചു പോന്നു. കടുവകളെ കൊന്നു. എന്നെ തിന്നുന്നത് മൂട്ടകളാണ്.
>
> ●
>
> നിരൂപണത്തിനു കൈകൾ പ്രദാനംചെയ്യു. രാഷ്ട്രങ്ങളെ അതു തകർക്കും.
> —ബ്രെഹ്റ്റ്

സത്യമിതായിരുന്നിട്ടും സായ്പന്മാർ അദ്ദേഹത്തെ സുപ്രധാനനായ സാഹിത്യകാരനായി അവതരിപ്പിക്കുന്നു. (ജനുവരി 16-ലെ The Independent ദിനപത്രത്തിൽ റുഷ്ദിയെപ്പററി George Walden എഴുതിയ ലേഖനം എടുത്തുചേർത്തിരിക്കുന്നു.) റുഷ്ദിയുടെ ഇംഗ്ളീഷിനെ വാഴ്ത്തുന്നവരുണ്ട്. ഇൻഡ്യയിലുള്ളവരും ഫ്രാൻസ്, ജർമ്മനി, റഷ്യ ഈ രാജ്യങ്ങളിലുള്ളവരും ഇംഗ്ളീഷ് പഠിച്ച് ആ ഭാഷയിൽ ഗ്രന്ഥങ്ങൾ എഴുതുമ്പോൾ ഇംഗ്ളീഷ് ഭാഷയുടെ 'ജീനിയസ്' ഇല്ലാതാവുന്നു. സ്വന്തം ശൈലികൊണ്ട് effect ഉണ്ടാക്കാനാണ് അവർ ശ്രമിക്കുന്നത്. ഇംഗ്ളീഷുകാർ ഈ യത്നത്തെ പുച്ഛരിക്കുകയേയുള്ളൂ. റുഷ്ദിയുടെ ഇംഗ്ളീഷ് സ്വാഭാവികമല്ല. എങ്കിലും ഇംഗ്ളീഷുകാർ അദ്ദേഹത്തെ പ്രശംസിക്കുന്നു. അതിനു കാരണമുണ്ട്. റുഷ്ദിയും നയ്പോളും ഇംഗ്ളണ്ടിലെ തെരുവുകളിലൂടെ 'ഇന്ത്യയെ വില്ക്കാനുണ്ട് വേണോ, വേണോ' എന്നു ചോദിക്കുകയാണ്. താച്ചർക്ക് ചെന്നായ് അമ്മൂമ്മയുടെ വലിയ പല്ലുകളാണുള്ളതെന്നു പറഞ്ഞ റുഷ്ദിക്ക് ഇപ്പോൾ ലണ്ടനിലെ റോഡിലൂടെ നടക്കാൻ വയ്യ. അദ്ദേഹം നിന്ദിച്ച താച്ചർ തന്നെ അദ്ദേഹത്തെ സംരക്ഷിക്കുന്നു. നയ്പോളിനു നല്ല വില കിട്ടി. 'സർ' സ്ഥാനം ഇംഗ്ളണ്ടിലെ സർക്കാർ അദ്ദേഹത്തിനു കൊടുത്തുകഴിഞ്ഞു. ഒളിച്ചിരിക്കേണ്ട ഗതികേട് റുഷ്ദിക്കു സംഭവിച്ചില്ലായിരുന്നെങ്കിൽ അദ്ദേഹത്തിനും 'സർ' സ്ഥാനം കിട്ടുമായിരുന്നു. പ്രസിഡൻറ് Rafsanjani കാരുണ്യം കാണിച്ചാൽ റുഷ്ദി വീണ്ടും ലണ്ടൻ തെരുവുകളിലിറങ്ങും. അദ്ദേഹം സായ്പന്മാരോട് 'ഇന്ത്യയെ വില്ക്കാനുണ്ട് വേണോ വേണോ' എന്നു വിളിക്കുന്നത് നമുക്കൊക്കെ കേൾക്കാറാകും.

## ചോദ്യം ഉത്തരം

"ആരാണ് ജോർജ്ജ് ലാമിങ്?"

ബാർബേഡോസ് ദ്വീപിൽ ജനിച്ചു. നോവലിസ്ററ് എന്ന നിലയിൽ അദ്ദേഹം വിശ്വവിഖ്യാതനായി. 1953-ൽ പ്രസിദ്ധപ്പെടുത്തിയ In the Castle of My Skin എന്ന നോവലാണ് അദ്ദേഹത്തിന്റെ മാസ്ററർ പീസ്. 1954-ൽ പ്രസാധനം ചെയ്ത The Emigrants വേറൊരു നോവൽ. ഒരു Carribean ദ്വീപിൽ വളർന്നുവരുന്ന നാലു കുട്ടികൾക്ക് ജീവിത പരിവർത്തനം സംഭവിക്കുന്നതിനെ ഹൃദ്യമായി ചിത്രീകരിക്കുന്നു ആദ്യത്തെ നോവൽ. രണ്ടാമത്തെ കൃതിയിൽ, 1950-ൽ ബ്രിട്ടനിൽ പോകുന്ന കുറെ വെസ്ററ് ഇൻഡ്യാക്കാർക്കുണ്ടാകുന്ന അനുഭവങ്ങളാണ് പ്രതിപാദ്യം. 1960-ൽ പ്രസിദ്ധപ്പെടുത്തിയ The Pleasures of Exile എന്ന പുസ്തകം നോവലല്ല. അതിലെ പ്രബന്ധങ്ങൾ കൊളോണിയലിസത്തിന്റെ സവിശേഷതകൾ എടുത്തുകാണിച്ച് ഒരു പുതിയ തലമുറയുടെ വിചാരവികാരങ്ങളെ സ്ഫുടീകരിക്കുന്നു. ലാമിങ് വേറെ പലതും എഴുതിയിട്ടുണ്ട്. അവ ഞാൻ വായിച്ചിട്ടില്ല."

"രചനയുടെ സ്വഭാവം കാണിക്കാൻ കുറെ വാക്യങ്ങൾ എഴുതാമോ?"

കേൾക്കൂ. For a whole week I travelled through Manhattan like a boy scout on holiday. Literature seemed irrelevant beside the eloquence of those sky-scrapers. I had no time to think who or what civilisation had built them. It was the, work of human hands, man's energy, a collective enterprise. I thought simply that some of them were too tall. Buildings made and inhabited by men shouldn't, for some reason, be so tall" (The pleasures of Exile-Page 188. Allison & Busy—London—£3=50).

[ചോദ്യങ്ങൾ സ്വന്തം]

## നിരീക്ഷണങ്ങൾ

ദേശാഭിമാനി വാരികയിലെ

'സാംസ്കാരികരംഗം' എന്ന പംക്തി പ്രയോജനമുള്ളതാണ്. ഞാനതു പതിവായി വായിക്കാറുണ്ട്. 31-ാം ലക്കത്തിലെ വാരികയിൽ എ.പി.പി.നമ്പൂതിരി ഇങ്ങനെ പറഞ്ഞതായി കാണുന്നു. "നിരൂപണ സാഹിത്യത്തിൽ ജേണലിസത്തിനും ആത്മപ്രഘോഷണത്തിനും പ്രാമുഖ്യം ലഭിക്കുന്നത് ദൂഷിച്ച പ്രവണതയാണ്. ജേണലിസം സാഹിത്യ നിരൂപണത്തിൽ കടന്നുവരുന്നതിന്റെ ഏറ്റവും ഒടുവിലത്തെ ഉദാഹരണമാണ് മലയാള മനോരമയിലെ, കഥയെക്കുറിച്ചുള്ള എം.കൃഷ്ണൻ നായരുടെ ലേഖനം. ഒ.വി.വിജയനെപ്പോലുള്ളവർ ആത്മപ്രഘോഷണ പ്രവണതയിലേക്ക് കടക്കുന്നു." എ.പി.പി.നമ്പൂതിരിയുടെ ഈ പ്രസ്താവത്തിൽ തെറ്റൊന്നുമില്ല. ഞാൻ നിരൂപകനോ വിമർശകനോ അല്ലെന്നും ജേണലിസ്റ്റ് മാത്രമാണെന്നും എത്രയോ തവണ പറഞ്ഞിട്ടുണ്ട്. ഇപ്പോഴും അതു പറയുന്നു. എ.പി.പി.നമ്പൂതിരിയെപ്പോലെ നിരൂപകനായി വിരാജിക്കുന്നതിനെക്കാൾ മാന്യത ജേണലിസ്റ്റായി കഴിയുന്നതിനാണ്. പിന്നെ ഒരു സംശയം. എന്റെ ഒരു പുസ്തകം കോഴിക്കോട്ടു വച്ച് 'റിലീസ്' ചെയ്തപ്പോൾ അദ്ദേഹവും പ്രഭാഷകനായി എത്തി. അന്ന് എന്റെ ജേണലിസ്റ്റിക് പ്രബന്ധങ്ങളെ അദ്ദേഹം വാഴ്ത്തുകയുണ്ടായി. നമ്പൂതിരി സത്യം പറഞ്ഞത് ഇപ്പോഴാണോ അതോ അപ്പോഴോ?—"ഗ്രാവുകളെ ഞാൻ വെട്ടിച്ചു പോന്നു. കടുവകളെ കൊന്നു. എന്നെ തിന്നുന്നത് മൂട്ടകളാണ്"—ബ്രഹ്റ്റ്.

2) തമിഴ് എഴുത്തുകാരി ശിവശങ്കരിയുമായി കുങ്കുമം വാരികയുടെ പ്രതിനിധി നടത്തിയ അഭിമുഖ സംഭാഷണത്തിൽ അവർ വിമർശനത്തെക്കുറിച്ചു പറഞ്ഞതിങ്ങനെ: "വിമർശനം ആത്മാർത്ഥതയുള്ളതും രചനാത്മകവുമാണെങ്കിൽ അത് ഉൾക്കൊള്ളണമെന്നാണെന്റെ പക്ഷം. ചിലപ്പോൾ കുശുമ്പുകൊണ്ടായിരിക്കും വിമർശനമുണ്ടാകുന്നത്. അത്തരം വിമർശനങ്ങളെ ഒട്ടും ഗൗനിക്കേണ്ടതില്ല." 'നിരൂപകനാണോ അവൻ? എന്നാൽ കൊല്ല് ആ പട്ടിയെ' എന്ന് കേരളത്തിലുള്ള കൊച്ചെഴുത്തുകാർ തൊണ്ടകീറി വിളിക്കുമ്പോൾ സർഗ്ഗാത്മകത്വത്തിൽ വ്യാപരിക്കുന്ന ശിവശങ്കരി ഇങ്ങനെയൊരു അഭിപ്രായം പ്രകടിപ്പിച്ചതിൽ എനിക്ക് സന്തോഷമുണ്ട്. യഥാർത്ഥ സാഹിത്യകാരന്മാർ നിരൂപണത്തെ നിന്ദിക്കാറില്ല—"നിരൂപണത്തിനു കൈകൾ പ്രദാനം ചെയ്യൂ. രാഷ്ട്രങ്ങളെ അതു തകർക്കും"—ബ്രഹ്റ്റ്.

3) 'ഒരുദിനം നിന്റെ കണ്ണൊന്നടയുകിലതുമതി നിന്നെ ലോകം മറക്കുവാൻ' എന്നു കവി. അതു ശരിയാണ്. പക്ഷേ അപ്പോൾ മറ്റൊരു കവിയുണ്ടാകും. എന്റെ വീട്ടിന്റെ മുറ്റത്തുനില്ക്കുന്ന പനിനീർച്ചെടിയിലെ പൂവ് വൈകുന്നേരം കൊഴിഞ്ഞുവീഴുന്നു. സൂര്യൻ ക്ഷീണിച്ച് അസ്തമിച്ചു. ഇരുട്ടു വ്യാപിച്ചു... നേരം വെളുക്കുമ്പോൾ വേറൊരു പൂവ് ചെടിയിൽ വിടർന്നു നില്ക്കുന്നു. പ്രഭാതസൂര്യന് എന്തൊരു തിളക്കം. പ്രകൃതിക്കു നവീകരണത്തിലാണ് താല്പര്യം. പുതിയ വ്യക്തികളിലൂടെ പുതിയ വസ്തുക്കളിലൂടെ അതു നവീകരണം നിർവഹിച്ചുകൊണ്ടിരിക്കുന്നു.

## കുളിമുറികളെ മലിനമാക്കരുത്

'മലയാളനാട്' വാരികയുടെ എഡിറ്ററായിരുന്ന എസ്.കെ. നായരുടെ വീട് മാത്രമല്ല അവിടത്തെ കുളിമുറിയും ദേവലോകം പോലെയാണ്. ഞങ്ങൾക്ക് ഒരു സമ്മേളനത്തിനു പോകണം. കൂടെയുള്ള ഒരു സാഹിത്യകാരനു കുളിച്ചേതീരൂ. 'കുളിച്ചിട്ടുവരൂ' എന്ന് കുളിമുറി ചൂണ്ടിപ്പറഞ്ഞു എസ്.കെ. സാഹിത്യകാരൻ കുളിച്ചിട്ട് തിരിച്ചിറങ്ങിയപ്പോൾ എസ്.കെ പറഞ്ഞു: 'അപ്പോൾ ഒരാഴ്ച എത്രവേഗം കഴിഞ്ഞു അല്ലേ?' എനിക്കു കാര്യം മനസ്സിലായില്ല. എസ്.കെ. വിശദീകരിച്ചു. 'ഇഷ്ടൻ ആഴ്ചയിലൊരിക്കലേ കുളിക്കൂ. കഴിഞ്ഞ കുളിക്കുശേഷം ഒരാഴ്ചയായി എന്നാണ് ഞാൻ പറഞ്ഞത്.' കുളികഴിഞ്ഞ് എത്തിയ സാഹിത്യകാരന്റെ ദുർഗ്ഗന്ധം മാറിയിരുന്നു. സോപ്പിന്റെ മണം മുറിയിൽ വ്യാപിച്ചു. അദ്ദേഹം ഡ്രസ്സ് ചെയ്തുകഴിഞ്ഞപ്പോൾ ഞങ്ങൾ മീറ്റിങ് സ്ഥലത്തേക്കു യാത്രയായി.

ജനയുഗം വാരിക എന്ന സുന്ദരമായ സ്നാനാഗാരത്തിലേക്കു കയറിയിറങ്ങിയിട്ടും മദൻ തോട്ടശ്ശേരി എന്ന കഥാകാരൻ വിശുദ്ധിയാർജ്ജിക്കുന്നില്ല. വിശുദ്ധിയുണ്ടാകുന്നില്ലെന്നു മാത്രമല്ല സ്നാനാഗാരത്തെ മലിനമാക്കുകയും ചെയ്യുന്നു. മഞ്ഞസ്സാരിയുടുക്കുന്ന ഒരു പെണ്ണിനെ ഒരുത്തൻ സ്നേഹിക്കുന്നു. അയാൾ നായർ. അവൾ ബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ടവൾ. അവരുടെ പ്രേമം സാഫല്യത്തിലെത്തിയില്ല. അച്ഛന്റെ നിർബ്ബന്ധത്താൽ അവൾ സ്വന്തം ജാതിയിൽപ്പെട്ട ഒരുത്തനെ വിവാഹം കഴിച്ചു. പൈങ്കിളിക്കഥാകാരനു പ്രേമത്തെ പുഷ്പിച്ചല്ലേ പറ്റൂ. അദ്ദേഹം പെണ്ണിന്റെ ഭർത്താവിനെയങ്ങു കൊന്നു. എന്നിട്ട് കുറെക്കാലം കഴിഞ്ഞ് ജോലിസ്ഥലത്ത് എത്തുന്ന നായരെ വിധവയുടെ "നായരാ"ക്കുന്നു. കുളിക്കാത്തവർ കുളിച്ചില്ലെങ്കിലും വേണ്ടില്ല. കുളിമുറികളെ വൃത്തികേടാക്കരുത്. (കഥയുടെ പേര് 'പൂവണിഞ്ഞ സ്വപ്നങ്ങൾ' എന്ന്.)

## ചോദ്യം, ഉത്തരം

"മഞ്ഞസ്സാരി ഉടുക്കുന്നതിനെക്കുറിച്ച് എന്താണഭിപ്രായം?"

"വൃത്തികേട്."

"ഞാൻ പെണ്ണുകാണാൻ പോകുന്നു. ഒരുപദേശം തരാമോ?"

"വെറുതെ കണ്ടാൽപ്പോരാ. അവളെക്കൊണ്ടു സംസാരിപ്പിക്കണം. സ്ത്രീസ്വരം തന്നെയാണ് അവൾക്കുള്ളതെങ്കിൽ നന്ന്. സ്ത്രീക്കു പുരുഷന്റെ സ്വരം പാടില്ല. പുരുഷനു സ്ത്രീയുടെ ശബ്ദവും പാടില്ല."

"വർദ്ധിച്ചുവരുന്നു നരഹത്യകൾ, പഞ്ചാബിൽ. നിങ്ങളെന്തു പറയുന്നു?"

"എന്തുപറയാൻ. അതിനെക്കാളേറെ കൊലപാതകങ്ങൾ നമ്മുടെ നാട്ടിലുണ്ട്. ഭർത്താക്കന്മാർ ഭാര്യമാരെ ഞെക്കിക്കൊല്ലുന്നു. ചവിട്ടിക്കൊല്ലുന്നു. കാരാഗൃഹത്തെ പേടിക്കുന്നവർ ഭാര്യമാരെ ചിത്തരോഗികളാക്കിക്കൊല്ലുന്നു. പ്രത്യക്ഷശരീരങ്ങളെ ഇല്ലാതാക്കുന്നതിനെക്കാൾ, ക്രൂരമാണ് ഇത്തരം 'മാനസികഹനനങ്ങൾ.'

"വലിയ കാപട്യമേത്?"

"ഭാര്യയെ ഉള്ളിൽ വെറുക്കുന്ന ഭർത്താവ് സ്നേഹമഭിനയിച്ച് മധുരസ്സ്വരത്തിൽ അവളെ ലളിതേ, കമലേ, മേരീ എന്നൊക്കെ വിളിക്കുന്നത്."

[രണ്ടാമത്തെച്ചോദ്യം മാത്രം പോസ്റ്റിൽ കിട്ടിയത്]

## പുതിയ പുസ്തകം

'ധിക്കൃതശക്രപരാക്രമനാകിയ നക്തഞ്ചരപതിയായിരിക്കും' പുരുഷൻ. പക്ഷേ അയാൾ പെണ്ണിന്റെ ഒരു കടക്കണ്ണേറിൽ വീണുപോകും. പുസ്തകങ്ങളുടെ കടാക്ഷങ്ങളേറ്റാൽ ഞാൻ വീണുപോകാറുണ്ട്. അങ്ങനെ വർഷങ്ങൾക്കു മുൻപ് ഏതോ ഒരു പുസ്തകക്കടയിൽനിന്ന് ഞാൻ കരസ്ഥമാക്കിയ ആഖ്യായികാസുന്ദരിയായിരുന്നു The Asiatics. ഗ്രന്ഥകാരന്റെ പേര് Frederic Prokosch. വായിച്ചു. എന്തൊരസുലഭാനുഭൂതി! മറ്റു പലരെയുംകൊണ്ടു വായിപ്പിച്ചു. ഒടുവിലത്തെയാൾ അവളെ സ്വന്തമാക്കിക്കളഞ്ഞു. 'ഏഷ്യാറ്റിക്സ്' വായിച്ച രസംകൊണ്ട് തിരുവനന്തപുരത്തെ പബ്ളിക് ലൈബ്രറിയിലേക്കു ചെന്നു. അദ്ദേഹത്തിന്റെ The Seven Who Fled എന്നൊരു നോവൽ കൂടി കിട്ടി. അതും മനോഹരം. പക്ഷേ മഹാനായ ഈ കലാകാരനെക്കുറിച്ച് ഒരു നിരൂപകനും പറഞ്ഞ് കേട്ടില്ല. സാഹിത്യചരിത്രങ്ങളിൽ അദ്ദേഹത്തിന്റെ പേരു കണ്ടില്ല. എന്റെ അഭിരുചിക്കു വൈകല്യമുണ്ടോ എന്നുവരെ ഞാൻ സംശയിച്ചു. അങ്ങനെയിരിക്കെ, കഴിഞ്ഞയാഴ്ച Armageddon എന്നൊരു പ്രബന്ധസമാഹാരഗ്രന്ഥം കിട്ടി. പ്രശസ്തനായ നോവലിസ്റ്റ് ഗോർവീഡാൽ എഴുതിയ ആ പുസ്തകം ഞാൻ ആലസ്യത്തോടെ മറിച്ചു നോക്കി. ഒരു പ്രബന്ധത്തിന്റെ തലക്കെട്ടു കണ്ട് ഞാൻ ഹർഷത്തിൽ വീണു. Frederic Prokosch: The European Connection എന്നാണ് പേര്. ഉൾക്കാഴ്ചയോടെ, മനോഹാരിതയോടെ വീഡാൽ എഴുതിയിരിക്കുന്നു. ഈ നോവലിസ്റ്റ് ഷീദ്, കമ്യു, റേമൊങ് കിനോ (Raymond Queneau) ഇവരാൽ പ്രശംസിക്കപ്പെട്ടവനാണെന്നു മനസ്സിലാക്കി. മാർഗറീത് യോർസെനാർ (Marguerite Yourcenar) The Seven Who Fled എന്ന നോവൽ ഫ്രഞ്ച് ഭാഷയിലേക്കു തർജ്ജമ ചെയ്തുവെന്നും ഗ്രഹിച്ചു. വീഡാൽ പറയുന്നതു കേൾക്കുക: Garcia Marquez would not write the way that he does if Prokosch had not written the way that he did.

ഇതുപോലെയുള്ള ഉത്കൃഷ്ടങ്ങളായ പ്രബന്ധങ്ങൾ പലതുണ്ട് ഈ ഗ്രന്ഥത്തിൽ. മറ്റൊന്ന് ഈറ്റാലോ കാൽവിനോയെക്കുറിച്ചുള്ളതാണ്. കാൽവിനോയുടെ ഒടുവിലത്തെ നോവലായ Palomer-നെക്കുറിച്ചുള്ള ലേഖനം വായിച്ചിട്ട് ഞാൻ മറ്റാരും കേൾക്കാതെ

[illegible]mating എന്നു പറഞ്ഞുപോയി. കാൽ[illegible]നോയെപ്പററി നോവലിസ്ററ് അപ്ഡൈക്ക് എഴുതിയതു ഞാൻ വായിച്ചിട്ടുണ്ട്. വീഡാൽ എഴുതിയ ഉപന്യാസത്തിൻെറ സമീപത്തു പോലും അതു വരില്ല. എഴുതുന്നെങ്കിൽ വീഡാലിനെപ്പോലെ എഴുതണം. ഇല്ലെങ്കിൽ പേന താഴെ വയ്ക്കണം. താഴെ വയ്ക്കാൻ ചില കാരണങ്ങളാൽ പ്രയാസമുള്ളതുകൊണ്ട് ഞാൻ തുടർന്നെഴുതുന്നു. (Armagaddon—Essays 1983-1987—Grafton Books, London—£3=99. Spl. Price £1=95.)

## രവിവർമ്മയുടെ നേർക്ക്

കേരളത്തിലെയും കേരളത്തിനു വെളിയിലുള്ള സ്ഥലങ്ങളിലെയും സഹൃദയരുടെ ശ്രദ്ധയിൽ ചെന്നു വീഴുകയും അവരുടെ അഭിനന്ദനത്തിനു പാത്രമാവുകയും ചെയ്ത മഹാനായ കലാകാരനാണ് രാജാരവിവർമ്മ. ഇതിഹാസം, പുരാണം, കാളിദാസ കൃതികൾ ഇവയിൽനിന്നുള്ള കഥാപാത്രങ്ങളെ സ്വീകരിച്ച് കൂട്ടേണ്ടതു കൂട്ടിയും കുറയ്ക്കേണ്ടതു കുറച്ചും വ്യക്തിത്വമുള്ള രൂപങ്ങൾ സൃഷ്ടിച്ച ചിത്രകാരനായിട്ടാണ് അദ്ദേഹത്തെ ആളുകൾ കാണുക. പുരാണങ്ങളിൽനിന്നും മററു ക്ലാസിക് കൃതികളിൽനിന്നും ചിലരെ അടർത്തിയെടുത്ത് സ്വത്വവും വ്യക്തിത്വവുമുള്ള നൂതന വ്യക്തികളായി അവതരിപ്പിച്ചു എന്നതിലാണ് ആ കലാകാരൻെറ മഹനീയത നമ്മൾ കാണേണ്ടത്. ആ ചിത്രങ്ങൾക്കു ന്യൂനതകൾ ഉണ്ടായിരിക്കാം. പക്ഷേ ആ ന്യൂനതകളെക്കാളേറെ ഗുണങ്ങളാണ് അവയ്ക്കുള്ളത്. ഈ ഗുണങ്ങൾക്കു നേരെ കണ്ണടച്ചുകൊണ്ട് ആർ. നന്ദകുമാർ 'സംസ്കാര കേരളം' ത്രൈമാസികത്തിൽ എഴുതിയ Ravi Varma and his relevance എന്ന ഇംഗ്ലീഷ് ലേഖനം മൃദുലമായ ഭാഷയിൽ പറഞ്ഞാൽ ഗർഹണീയമാണ്. രാജാ രവിവർമ്മയെ ശത്രുവാക്കി മനസ്സിൽ വച്ചുകൊണ്ട് എഴുതിയതുപോലിരിക്കുന്നു ആ പ്രബന്ധം. രവിവർമ്മയുടെ ലക്ഷ്യമോ കലാപാടവമോ പശ്ചാത്തലമോ കാണാതെ "ആധുനികോത്തര"നായി നിന്നുകൊണ്ടുള്ള ഈ വിമർശം നന്ദകുമാറിൻെറ വൃത്തികെട്ട ഇംഗ്ലീഷിനെക്കാൾ വൃത്തികെട്ടതാണ്. കൂടുതലെഴുതാൻ നന്ദകുമാറിനോടുള്ള സ്നേഹം പ്രതിബന്ധമായി വർത്തിക്കുന്നു.

## ചോദ്യം, ഉത്തരം

"എക്സ്പ്രഷനിസം എന്നാൽ എന്താണ്?"

"ഏതെങ്കിലും വസ്തുവിനെയോ വ്യക്തിയെയോ കണ്ടാൽ നമുക്കു പ്രതികരണമുണ്ടാകുമല്ലോ. ആ പ്രതികരണത്തെ ഏററക്കുറവില്ലാതെ ആവിഷ്കരിക്കുന്നത് റീയലിസം. ചിലപ്പോൾ പ്രതികരണം ശക്തിയാർന്ന അളവിലുണ്ടാകും. അതിനു സ്ഫുടീകരണം നല്കാൻ ശ്രമിക്കുമ്പോൾ സാധാരണത്വത്തിൽക്കവിഞ്ഞ പദങ്ങളും രൂപങ്ങളും ഉണ്ടാകും. അതിനെയാണ് എക്സ്പ്രഷനിസം എന്നുപറയുന്നത്. ഫ്രാൻസിൽ ജനിച്ച അമേരിക്കൻ പ്രതിമാനിർമ്മാതാവ് ഗേസ്തൊങ് ലേഷസിൻെറ (Gaston Lachaise) Standing Woman എന്ന പ്രതിമയുടെ പടം ഞാൻ കണ്ടിട്ടുണ്ട്. ഏഴടിയിൽ കവിഞ്ഞ പൊക്കമുണ്ട് അതിന്. പൂർണ്ണമായും നഗ്നം. പക്ഷേ ആ നഗ്നത നമുക്കു ജുഗുപ്സ ഉളവാക്കില്ല. എക്സ്പ്രഷനിസ്ററിക് ടെക്നിക് കൊണ്ടുളവാക്കുന്ന ചൈതന്യമാണ് നമ്മെ വല്ലാതെ സ്പർശിക്കുന്നത്. മലമ്പുഴ ഡാമിനടുത്തുള്ള യക്ഷിക്കോ കൊല്ലത്തെ ഒരു ഹോട്ടലിൻെറ മുൻപിലുള്ള ഭീമാകാരങ്ങളായ പ്രതിമകൾക്കോ ഈ ചൈതന്യമില്ല."

## ശിഥില ബന്ധങ്ങൾ

ബന്ധങ്ങളിൽ ഏററവും ശക്തമെന്നു കരുതപ്പെടുന്നത് ദാമ്പത്യബന്ധമാണ്. പക്ഷേ ഒരു വികാരത്തിനും ശാശ്വത

> ഈശ്വരനല്ല സർവശക്തൻ, മരണമാണ്. അതിൻെറ മുൻപിൽ ഞാനെന്തു ചെയ്യും? ഈ വിചാരത്തോടെ ടോൾസ്റ്റോയി പല തവണ ആത്മഹത്യയ്ക്കു ഒരുങ്ങി. ഒടുവിൽ ഒരു ബന്ധത്തിലും സത്യമില്ലെന്നു കണ്ട് അദ്ദേഹം വീട്ടിൽനിന്ന് ഇറങ്ങിയോടി. ഒരു തീവണ്ടിയാപ്പീസിൽ ആശ്രയസ്ഥാനം തേടി. അന്തരിക്കുകയുംചെയ്തു. ടോൾസ്റ്റോയിയുടെ അന്ത്യമിതാണെങ്കിൽ നമ്മുടെയൊക്കെ അന്ത്യം ഏതു രീതിയിലുള്ളതായിരിക്കും?

സ്വഭാവമില്ലാത്തതുകൊണ്ട് ആ ബന്ധം ക്രമേണ ശിഥിലമായിത്തീരുന്നു. ആ ശൈഥില്യത്തോടെയാണ് ഭാര്യയും ഭർത്താവും ജീവിക്കുന്നത്. ഭാര്യ ഭർത്താവിനും ഭർത്താവു ഭാര്യയ്ക്കും തലവേദനയുണ്ടാക്കുന്നു. പണ്ട് 'പഞ്ച്' മാസിക തിരുവനന്തപുരത്തെ ഒരു ലൈബ്രറിയിൽ വരുത്തുമായിരുന്നു. അവയിലൊന്നിൽ ഒരു ചിത്രം കണ്ട ഓർമ്മയുണ്ടെനിക്ക്. ഭാര്യയും ഭർത്താവും ഇരട്ടക്കട്ടിലിൽ കിടക്കുന്നു. എൻെറ തലവേദനയുടെ മുപ്പത്തഞ്ചു ശതമാനം സ്വാഭാവികം. അറുപത്തഞ്ചു ശതമാനം നിങ്ങളുണ്ടാക്കുന്നത് എന്ന് ഭാര്യ ഭർത്താവിനോടു പറയുന്നു. ഈ തലവേദനയോടെ 'എടുത്തഭാരം കൊണ്ടിറക്കണമല്ലോ' എന്നുവിചാരിച്ച് രണ്ടുപേരും കഴിഞ്ഞു കൂടുന്നുവെന്നേയുള്ളു. ജീവിതാസ്തമയത്തിൽ ഇവളില്ലെങ്കിൽ എൻെറ കാര്യങ്ങൾ ശരിയായി നടക്കുകില്ലല്ലോ എന്ന് ഭർത്താവും ഇയാളില്ലെങ്കിൽ ഞാൻ പട്ടിണി കിടക്കുമല്ലോ എന്നു ഭാര്യയും വിചാരിക്കുന്നു. ഈ വിചാരമാണ് ശണ്ഠ കൂടാനുള്ള പ്രവണതയെ നിയന്ത്രിക്കുന്നത്.

ഒരേ ജോലി ചെയ്യുന്നവർ (തൊഴിലാളികൾ, അധ്യാപകർ, ഡോക്ടർമാർ) കൂട്ടുകാരാവും. ഒരു കൂട്ടുകാരനെ വെളിയിൽനിന്ന് ആരെങ്കിലും ദ്രോഹിക്കാനെത്തിയാൽ അയാളുടെ സ്നേഹിതൻ സംരക്ഷണത്തിനെത്തും. പക്ഷേ ഈ ബന്ധവും ശിഥിലമാണ്. രണ്ടു സ്നേഹിതരിൽ ഒരാൾക്ക് ഉദ്യോഗക്കയററം കിട്ടിയാൽ മറേറയാൾക്ക് ഈർഷ്യയുണ്ടാവും. അതു ശത്രുതയിലെത്തുകയും ചെയ്യും. ശത്രുത വഞ്ചനയോളമെത്തും. 'സ്നേഹിതൻ ചതിക്കും' എന്ന ചൊല്ല് അങ്ങനെയാണുണ്ടായത്.

മക്കളും അച്ഛനമ്മമാരും തമ്മിലുള്ള ബന്ധത്തിനും ദാർഢ്യമില്ല. സദാചാരഭ്രംശം കൊണ്ട് മകനെ അന്യരുടെ ദൃഷ്ടിയിൽ മോശക്കാരനാക്കുന്ന അച്ഛനെ ആ മകൻ വെറുക്കുന്നു. തൻെറ ലക്ഷ്യങ്ങൾക്കു വിരുദ്ധമായി പ്രവർത്തിക്കുന്ന മകനെ അച്ഛനും വെറുക്കുന്നു. മകളുടെ വിവാഹം കഴിയുന്നതുവരെ മാത്രമേ മകൾക്ക് അച്ഛനമ്മമാരോടു സ്നേഹമുള്ളു. വിവാഹം കഴിഞ്ഞാൽ അവൾ സാർത്രിൻെറ ഭാഷയിൽ other ആയിത്തീരുന്നു. അച്ഛൻ ആശുപത്രിയിൽ കിടക്കുമ്പോൾ ഒരു ഡസൻ ഓറഞ്ചു കൊണ്ടുവരും. അയാൾ ചത്താൽ ഉറക്കെ നാലു വിളിവിളിക്കും. അതോടെ എല്ലാം തീരുന്നു. വിവാഹിതയായ മകളോടും അച്ഛനമ്മമാർക്ക് പഴയ അടുപ്പം കാണില്ല.

അയൽവീട്ടുകാരുമായുള്ള ബന്ധം ഏററവും ശിഥിലമാണ്. അധികം അടുക്കാതിരുന്നാൽ അങ്ങനെ കഴിഞ്ഞുപോകാം. അടുത്താൽ പെട്ടെന്ന് അവർ ശത്രുക്കളാകും. ശത്രുക്കളായില്ലെങ്കിൽ ആപത്തുണ്ടാകുമ്പോൾ അവരുടെ സഹായമുണ്ടാകും. ആ സഹായം ബന്ധുക്കളെന്നു പറയുന്നവരിൽ നിന്നുണ്ടാകുന്ന സഹായത്തെക്കാൾ ആർജ്ജവമുള്ളതായിരിക്കുകയും ചെയ്യും. പി.ആർ. നാഥൻെറ 'അരയാലിൻെറ ശിഖരങ്ങൾ' എന്ന ഭേദപ്പെട്ട കഥ (കുങ്കുമം) വായിച്ചപ്പോൾ എനിക്കുണ്ടായ വിചാരങ്ങളാണിവ. പലരും എന്നോടു യോജിക്കില്ലെന്ന് അറിയാം. അവർ കല്ലെറിഞ്ഞെന്നും വരും. സത്യം കല്ലേറു വാങ്ങാറുണ്ടല്ലോ.

☆ ☆ ☆

ഈശ്വരനല്ല സർവശക്തൻ; മരണമാണ്. അതിൻെറ മുൻപിൽ ഞാനെന്തു ചെയ്യും? ഈ വിചാരത്തോടെ ടോൾസ്ററോയി പലതവണ ആത്മഹത്യയ്ക്ക് ഒരുങ്ങി. ഒടുവിൽ ഒരു ബന്ധത്തിലും സത്യമില്ലെന്നുകണ്ട് അദ്ദേഹം വീട്ടിൽനിന്ന് ഇറങ്ങിയോടി. ഒരു തീവണ്ടിയാപ്പീസിൽ ആശ്രയസ്ഥാനം തേടി. അന്തരിക്കുകയും ചെയ്തു. ടോൾസ്ററോയിയുടെ അന്ത്യമിതാണെങ്കിൽ നമ്മുടെയൊക്കെ അന്ത്യം ഏതു രീതിയിലുള്ളതായിരിക്കും?